25 years

Kandanad

Diocesan
BULLETIN

A PUBLICATION OFTHE KANDANAD EAST DIOCESE OFTHE MALANKARA ORTHODOX SYRIAN CHURCH

Vol. 7 No. 3, 15 March 2019

എഡിറ്റോറിയൽ

# ആദിമ സഭയുടെ സാമ്പത്തിക മാതൃക

**ആ**ദിമ ക്രിസ്തീയ സഭയിൽ നിലവിലിരുന്ന സാമ്പത്തിക, സാമൂഹ്യ വ്യവസ്ഥിതികളുടെ ഒരു ചെറു വിവരണം അപ്പോസ്തല പ്രവൃത്തികളുടെ നാലും അഞ്ചും അധ്യായങ്ങളിലായി നമുക്ക് വായിച്ചറിയാൻ കഴിയും. ക്രിസ്തുവിന്റെ ക്രൂശുമരണത്തിനും, ഉയർപ്പിനും ശേഷം പരിശുദ്ധാത്മപ്രാപ്തി മൂലം ആത്മധൈര്യവും ദൗത്യബോധവും ലഭിച്ച അപ്പോസ്തലന്മാർ ആവേശപൂർവ്വം സുവിശേഷവേല നിർവ്വഹിക്കുന്ന കാലഘട്ടമാണല്ലോ അപ്പസ്തല പ്രവൃത്തികളുടെത്. ആ കാലയളവിലെ അവസ്ഥാവിശേഷങ്ങളിലേക്കുള്ള ഒരു തിരിഞ്ഞുനോട്ടം 'ചർച്ച് പ്രോപ്പർട്ടി ബിൽ' അവതരണം കാത്തിരിക്കുന്ന ഇക്കാലത്ത് പ്രസക്തമാണെന്നു കരുതുന്നു. കേരള സർക്കാർ ബിൽ അവതരണം നിഷേധിക്കുന്നുണ്ടെങ്കിലും, അടുത്തുവരുന്ന പാർലമെന്റ് തിരഞ്ഞെടുപ്പിനെ മുന്നിൽകണ്ടുള്ള ഒരു നീട്ടിവെപ്പുമാത്രമാണെന്നുള്ള ശങ്ക ഇവിടുത്തെ ക്രിസ്തീയ സഭകളിൽ വ്യാപകമായുണ്ട്. ബില്ലിനെതിരെയുള്ള ആരോപണങ്ങളും പ്രതിഷേധങ്ങളും ഒരു നിഴൽ യുദ്ധത്തിനുള്ള തയ്യാറെടുപ്പു മാത്രമാണെന്നുള്ള സർക്കാർ വാദം സഭകൾ മുഖവിലയ്ക്കെടുത്തുകാണുന്നില്ല.

അപ്പോസ്തലപ്രവൃത്തികളിൽ നാം ഇങ്ങനെ വായിക്കുന്നു. 'വിശ്വസിച്ചവരുടെ കൂട്ടം ഏക ഹൃദയവും ഏക മനസ്സുമുള്ളവരായിരുന്നു. തനിക്കുള്ളതൊന്നും ആരും സ്വന്തമെന്നു പറഞ്ഞിരുന്നില്ല. സകലവും അവർ പൊതുവായി കരുതി. നിലങ്ങളുടെയോ വീടുകളുടെയോ ഉടമസ്ഥതയുണ്ടായിരുന്നവരെല്ലാം അവ വിറ്റ് വിലകൊണ്ടുവന്ന് ശ്ലീഹന്മാരുടെ കാൽക്കൽ വച്ചു. പിന്നീട് ഓരോരുവനും അവനനവന്റെ ആവശ്യം അനുസരിച്ച് അത് വിഭാഗിച്ചു കൊടുക്കുകയും ചെയ്തുവന്നു.'

ഇന്നേക്ക് ഏകദേശം രണ്ടുസഹസ്രാബ്ദങ്ങൾക്ക് മുമ്പ്, ഇന്ന് സഭാ വസ്തുക്കൾക്കു വേണ്ടി പരസ്പരം വ്യവഹാരം നടത്തുകയും അക്രമം അരങ്ങേറുകയും ചെയ്യുന്ന ക്രൈസ്തവ സമൂഹത്തിന്റെ ആദ്യകാല സാമ്പത്തിക ചിത്രം മേൽപറഞ്ഞതായിരുന്നു. കർശനവും പഴുതില്ലാത്തതുമായ നിയമസംഹിതകളോ, പ്രവർത്തനഘടനയൊ ഇല്ലാതിരുന്ന ആദിമ സഭ, സ്വകാര്യസ്വത്തുപോലും ഉപേക്ഷിച്ച് മാതൃകാപരമായ ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥയ്ക്ക് സ്വയം വിധേയമായ ഒരു സമൂഹമായിരുന്നു നിയമങ്ങളുടെ കാർക്കശ്യമൊ, നടപ്പാക്കലിന്റെ നിർബന്ധമൊ ആയിരുന്നില്ല ആ സ്ഥിതിസമത്ത വ്യവസ്ഥിതിയെ നിലനിർത്തിപ്പോന്നത്. മറിച്ച് പരസ്പര സ്നേഹവും, വിശ്വാസവും, ദൗത്യബോധവുമായിരുന്നു. അവ പ്രസരിപ്പിക്കുന്ന നിസ്സ്വാർത്ഥരും സത്യസന്ധരുമായ നേതാക്കൾ അവർക്കൊപ്പമുണ്ടായിരുന്നു എന്നത് മറ്റൊരുകാര്യം. ഏതായാലും ഈ സർവ്വക്ഷേമ, സമത്വസുന്ദര കാലഘട്ടം സഭാചരിത്രത്തിൽ എത്രകാലം നിലനിന്നു എന്നു കൃത്യമായി അറിയില്ല. ഒരു കാര്യം തീർച്ചയാണ്. ഇന്ന് സ്വത്തും, സംഖ്യാബലവും പ്രഹരശേഷിയും അവ വളർത്തുന്ന നേതൃത്വവുമാണ് സഭയുടെ

## ഉള്ളടക്കം



സവിശേഷഗുണങ്ങളായി പരിണമിച്ചിരിക്കുന്നത്. ധന സമാഹരണത്തെ മൂടിവെയ്ക്കാൻ 'ചാരിറ്റി'യുടെ രൂപത്തിൽ ചില പ്രകടനങ്ങൾ നടത്തുമെന്നു മാത്രം.

വിവിധ ക്രിസ്തീയ സഭകളിലെ ധന സമാഹരണ രീതിയും വിനിയോഗ മാതൃകയും സത്യസന്ധമൊ, സുതാര്യമൊ അല്ലെന്നുള്ളതാണ് വസ്തുത. അതുകൊണ്ടുതന്നെ സ്വന്തം അംഗങ്ങളിൽ നിന്നു തന്നെ കാര്യമായ വിമർശനത്തിനും എതിർപ്പിനും പ്രതിഷേധത്തിനും ഇടവരുന്നുണ്ട്. അമിതവും അനധികൃതവുമായ സ്വത്തു സംഭരണം സഭയെ അഴിമതിയിലേക്കു നയുക്കുന്നു എന്നത് പരിഗണനാർഹമായ ആക്ഷേപമാണ്. വൈദീകരുടെ സദാചാര-ലൈംഗിക അതിക്രമങ്ങൾക്ക് സഭയുടെ പണം ഒഴുക്കുന്നു എന്ന ആരോപണം പോപ്പു തന്നെ ഉയർത്തുന്നുണ്ട്. ആ നിലയ്ക്ക് സഭകളുടെ സ്വത്തു സംഭരണത്തിൽ നിയമവും അന്വേഷണവും നിയന്ത്രണവുമെല്ലാം ആവശ്യമാണ് എന്ന് വ്യക്തമാകുന്നു.

ഇൻഡ്യ ഒരു ബഹുമത സമൂഹമാണ്. ഹൈന്ദവരാണ് ഇവിടുത്തെ ഭൂരിപക്ഷ മതം. അവരുടെ അമ്പലങ്ങളിലെയും ക്ഷേത്രങ്ങളിലെയും വരവുചെലവുകൾ ദേവസ്വം ബോർഡുപോലെ സർക്കാർ രൂപീകൃത സമിതികളുടെ മേലന്വേഷണത്തിനും നിയന്ത്രണത്തിനും വിധേയമാണ്. എന്നാൽ ഇവിടുത്തെ ന്യൂനപക്ഷ സമുദായങ്ങളുടെ സ്വത്തിന്റെ കൈമാറ്റത്തിന് ഇത്തരം നിയന്ത്രണങ്ങളൊന്നുമില്ല. അവരുടെ സഭാ ഭരണഘടനയും, കാനോനാകളും വ്യക്തി നിയമങ്ങളുമൊക്കെയാണ് ആ വിഷയത്തിൽ ബാധകം എന്നൊരു തോന്നലും ആശങ്കയും ഭൂരിപക്ഷമതത്തിൽ വളർന്നുവരുന്നുണ്ട്. അതിനു സാഹചര്യം സൃഷ്ടിക്കുന്ന നടപടികളൊന്നും ഇവിടത്തെ ന്യൂനപക്ഷങ്ങളിൽ നിന്ന് ഉണ്ടായിക്കൂടാത്തതാണ്. എന്നാൽ തങ്ങളുടെ മതനിയമങ്ങളാണ് രാജ്യ നിയമങ്ങളെക്കാൾ തങ്ങൾക്ക് പ്രധാനം എന്നും മറ്റുമുള്ള ഉത്തരവാദപ്പെട്ട സ്ഥാപനങ്ങളിലുള്ള ചിലരുടെ പ്രസ്താവന അവർക്കുതന്നെ ഗുണത്തേക്കാൾ ദോഷം വരുത്തുന്നവയാണ്. സഭാനേതൃത്വം ഭയപ്പെടുന്ന 'ക്രിസ്ത്യൻ പ്രോപ്പർട്ടി ബില്ലി'നുപോലും ഇത്തരം പ്രസ്താവനകളുടെയും നടപടികളുടെയും സംഭാവന ചെറുതല്ല. ഭൂരിപക്ഷത്തിനൊപ്പമാണെങ്കിലും അതിൽകൂടിയ അവകാശങ്ങളും അധികാരങ്ങളും ന്യൂനപക്ഷങ്ങൾക്കുണ്ടാകുന്നത് ശാശ്വതമോ, നല്ലതൊ അല്ല.

മതങ്ങളെ സംബന്ധിച്ചിടത്തോളം ഇൻഡ്യൻ ഭരണഘടന അനുവദിച്ചിട്ടുള്ളത് (അതിന്റെ ആർട്ടിക്കിൾ 25) ഏതൊരാൾക്കും തന്റെ മനസ്സാക്ഷിക്കനുസരിച്ച് ഏതുമതവും സ്വീകരിക്കുവാനും, ആചരിക്കുവാനും, പ്രചരിപ്പിക്കുവാനും ഉള്ള സ്വാതന്ത്ര്യം ആണ്. ഇതു

*(ശേഷം 7-ാം പേജിൽ)*

**മെത്രാപ്പോലീത്തായുടെ കത്ത്**

# അധികാര സങ്കല്പം സഭയിൽ

ക്രിസ്തു നിയോഗപ്രകാരം സാക്ഷ്യനിർവ്വഹണത്തിനായി രൂപം കൊണ്ട ക്രിസ്തു വിശ്വാസികളുടെ കൂട്ടായ്മയാണ് സഭ. ഇത് ആരംഭത്തിൽ ഒരു അധികാരഘടന ആയിരുന്നില്ല. കർത്താവ് അതിന് ആഗ്രഹിച്ചുമില്ല. അതുകൊണ്ടാണ് ശിഷ്യസമൂഹത്തിൽ അധികാരിയും കർത്താവും ഗുരുവും താൻ മാത്രമാണെന്ന് ക്രിസ്തു ഓർമ്മപ്പെടുത്തുന്നത്. ആധിപത്യ-വിധേയത്വ ബന്ധം എന്നുള്ളത് അടിസ്ഥാനപരമായി ക്രിസ്തീയ സമൂഹത്തിനും ക്രിസ്തീയവേദശാസ്ത്രത്തിനും അന്യമായ ചിന്തയാണ്. എന്നാൽ ചരിത്രത്തിൽ സഭ തന്നെ ഒരു അധികാര ഘടന ആയിത്തീരുകയും സഭാ ശുശ്രൂഷകർ സഭാ അധികാരികളായി പരിണമിക്കുകയും ചെയ്തു. ഇത് വസ്തുതാപരമായ ഒരു നിരീക്ഷണമാണ്. എന്നാൽ രൂപംകൊണ്ട ശ്രേണിനിബദ്ധമായ അധികാരഘടനകൾക്ക് തിരുവചനത്തിന്റെ പിന്തുണയും അതിന്റെ അടിസ്ഥാനത്തിലുള്ള നീതീകരണവും ഉറപ്പിക്കുവാൻ ഓരോ സഭയും ശ്രമിച്ചിട്ടുണ്ട്.

മനുഷ്യന്റെ വിവിധങ്ങളായ നൈസർഗ്ഗീക ആസക്തികളിൽ ഒന്നാണ് അധികാര ഭ്രമം. മറ്റുള്ളവരെ സ്വന്തം ഇഷ്ടപ്രകാരം നിയന്ത്രിക്കുവാനുള്ള ശ്രമമാണിത്. ഇത്തരം ആസക്തിക്ക് വിധേയരായ വ്യക്തികൾ സഭാ സംവിധാനത്തിൽ നിറവേറ്റുന്നത് സഭയുടെ നിയോഗമല്ല; നേരേമറിച്ച് തങ്ങളുടെ താത്പര്യങ്ങളും പദ്ധതികളുമാണ്. എന്നാൽ ഇതു സഭയുടെ വിളിയും നിയോഗവുമാണെന്ന് ജനങ്ങളെക്കൊണ്ട് വിശ്വസിപ്പിക്കുവാൻ ഇവർക്കു സാധിക്കുന്നു. ഇത് സഭയുടെ പ്രതിസന്ധിയാണ്. സഭാധികാരികളുടെ ലക്ഷ്യം തിരിച്ചറിയുവാൻ കഴിയാതെ വിശ്വാസികൾ ഇത്തരക്കാരെ പിന്തുണയ്ക്കുന്ന ദൗർഭാഗ്യകരമായ കാഴ്ചയാണ് ഇന്നുള്ളത്. വിശ്വാസികൾ ഇവരുടെ ചട്ടുകങ്ങളായി പരിണമിക്കുകയും ചെയ്യുന്നു.

അധികാര കേന്ദ്രീകരണത്തിനും ആധിപത്യത്തിനും ശ്രമം നടത്തുന്നവർ അടിസ്ഥാനപരമായി മാനസികരോഗികളും അസ്വസ്ഥരും ആയിരിക്കും. തങ്ങളുടെ പ്രവർത്തനമേഖലയിൽ ഉള്ള എല്ലാവരെയും തന്നെ തങ്ങളുടെ ശത്രുക്കളായിട്ടാണ് അവർ കാണുക. അതുകൊണ്ട് അവരെ എങ്ങനെ തങ്ങളുടെ വരുതിക്ക് നിർത്താം എന്നതിലാണ് അവരുടെ മനസ്സ് കൂടുതലായും വ്യാപൃതമാകുന്നത്. അവരുടെ മേൽ തങ്ങളുടെ ആധിപത്യം നേടി സ്വന്തം സുരക്ഷയും അധികാരവും നിലനിർത്താമെന്നാണ് ഇക്കൂട്ടരുടെ മനസ്സിലിരുപ്പ്. അതുകൊണ്ട് അതിനാവശ്യമായ കൗശലങ്ങൾ അവർ സ്ഥിരം ആലോചിച്ച് നടപ്പിൽ വരുത്തിക്കൊണ്ടിരിക്കും. നിലവിലിരിക്കുന്ന യാഥാസ്ഥിതിക സാഹചര്യങ്ങളും സാമ്പ്രദായിക രീതികളും മാറുന്നത് അപകടകരമായി ഇവർ കാണുന്നു. അതുകൊണ്ട് ചുറ്റുപാടുകളിൽ സംഭവിക്കുന്ന പുരോഗമനകരമായ പരിവർത്തനങ്ങളെല്ലാം ഭീഷണിയായിട്ടാണവർ മനസ്സിലാക്കുന്നത്. അക്കാരണത്താൽ തങ്ങളുടെ പ്രവർത്തനമേഖലകളിലെ സ്വതന്ത്രമായ പ്രതികരണങ്ങളും ഉത്പതിഷ്ണുത പ്രകടമാക്കുന്ന നീക്കങ്ങളും അടിച്ചമർത്തുവാൻ അവർ സദാ ശ്രദ്ധാലുക്കളായിരിക്കും.

തങ്ങളുടെ ആധിപത്യ-അധികാര പ്രയോഗങ്ങൾക്ക് തടസ്സം വരുത്താവുന്ന എല്ലാത്തിനെയും തടയുവാൻ വേണ്ടി തങ്ങളോട് പ്രത്യേക കൂറുള്ളവരെ മാത്രം കീഴ്ച്ചുമതലക്കാരായി അവരോധിക്കുന്നു. അതുപോലെ തന്നെ തങ്ങളോടുള്ള വിശ്വസ്തതയും വിധേയത്വവും സഭാസ്നേഹത്തിന്റെയും വിശ്വസ്തതയുടെയും ഉരകല്ലും മാനദണ്ഡവുമാക്കിത്തീർക്കാനുള്ള വ്യഗ്രത അവരിൽ പ്രകടമാണ്. അതോടെ വിശ്വാസി സമൂഹം സഭാസ്നേഹവും വിശ്വാസവും എന്താണെന്ന് വിശകലനം ചെയ്യുവാൻ കഴിയാത്ത സ്ഥിതിയിലെത്തുന്നു. സഭാസ്നേഹം എന്നത് സഭാദ്ധ്യക്ഷന്മാരോടുള്ള കൂറായി ജനത്തെ ബോധ്യപ്പെടുത്തുന്നു. ഇത് അധികാര സംരക്ഷണത്തിനുള്ള അടവാണെന്ന് മനസ്സിലാക്കുന്നതിൽ വിശ്വാസസമൂഹം പരാജയപ്പെടുന്നു. അതുവഴി വിശ്വാസി സമൂഹത്തിന് വിവേകവും വിവേചനാബോധവും നഷ്ടപ്പെടുന്നു. അധികാര കേന്ദ്രങ്ങളെ വിശകലനവും വിവേകവും കൂടാതെ അവർ പിന്തുണയ്ക്കുകയും ചെയ്യും. അധികാരികൾ ഇത് മുതലാക്കി തങ്ങളുടെ അധികാരപ്രയോഗങ്ങൾ നിർബാധം നിർവ്വഹിക്കുന്നു. അങ്ങനെ സഭ അധികാര ഘടനയും, സഭയുടെ ശുശ്രൂഷകർ അധികാരികളുമായി പരിണമിക്കുന്നു.

സഭയോടുള്ള യഥാർത്ഥ സ്നേഹവും വിശ്വസ്തതയും സഭയുടെ അധികാര ഘടനയോടും

പൗരോഹിത്യ നേതൃത്വത്തോടുമുള്ള വിശ്വസ്തതയും വിധേയത്വവുമല്ല. നേരേ മറിച്ച്, ക്രിസ്തുവിനോടും ക്രിസ്തുവിന്റെ നിയോഗങ്ങളോടുമുള്ള കൂറും വിശ്വസ്തതയുമാണ് എന്ന തിരിച്ചറിവിലേക്കു വരുവാൻ അധികാര ഘടന ഒരിക്കലും അനുവദിക്കാറില്ല. ക്രിസ്തു തുടങ്ങിവച്ച സഭ ഒരു അധികാരിയുടെ കീഴിൽ ആയിരുന്നില്ല. അതൊരു ശ്രേണിനിബദ്ധമായ അധികാരഘടനയും അല്ലായിരുന്നു. ആദിമസഭയിൽ ഓരോരുവനും ദൈവം നൽകി വന്നിരുന്ന കൃപയനുസരിച്ചുള്ള ശുശ്രൂഷയാണ് നടത്തിവന്നിരുന്നത്. സഭയിലെ എപ്പിസ്കോപ്പമാർ വിശ്വാസികൾക്കു ലഭിച്ചിരുന്ന കൃപാവരങ്ങളുടെ നിർവ്വഹണം കാര്യവിചാരകത്വ ചിന്തയോടെ നിറവേറ്റുന്നുണ്ടോ എന്ന മേലന്വേഷണം നടത്തുകയേ ചെയ്തിരുന്നുള്ളൂ. അഹന്തയും, അഭിനിവേശ വ്യഗ്രതയും പൗരോഹിത്യനേതൃത്വത്തിന് ഉണ്ടായിരുന്നില്ല. അങ്ങനെ ക്രിസ്തുവിനോടും ക്രിസ്തുവിന്റെ നിയോഗത്തോടും പ്രതിബദ്ധത പുലർത്തിയ, ദൈവിക നൽവരങ്ങൾ വിവേചനാബോധത്തോടും കാര്യവിചാരക നിഷ്ഠയോടും കൂടി നിർവ്വഹിച്ചവരുടെ നേതൃത്വമായിരുന്നു ആദിമ സഭയിൽ ഉണ്ടായിരുന്നത്. ഇതാണ് ചരിത്രഗതിയിൽ സഭയ്ക്ക് കൈമോശം വന്നത്. "നിങ്ങൾ സഹോദരങ്ങളാണ്. നിങ്ങളുടെ വിളി ശുശ്രൂഷയ്ക്കാണ്;" എന്ന തിരുവചന മർമ്മം സഭയിൽ വിസ്മൃതമാവുകയും ചെയ്തു.

സഭ എന്നത് ഒരു ജൈവകൂട്ടായ്മ (organism) ആണ്. അതിലെ ഓരോ അംഗത്തിനും നിയോഗപ്രകാരം സ്വയം പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യം (autonomy) അതിൽ തന്നെയുണ്ട്. ഈ അടിസ്ഥാന സ്വഭാവമാണ് ചരിത്രത്തിൽ അട്ടിമറിക്കപ്പെട്ടത്. പിന്നീടത് ഏകാധിപത്യ പ്രവണത പ്രകടിപ്പിക്കുന്ന പൗരോഹിത്യ സ്ഥാനികളുടെ ആധിപത്യത്തിൽ അധികാരഘടനയായി മാറിയപ്പോൾ വിശ്വാസികൾക്ക് തങ്ങളുടെ നിയോഗപ്രകാരം ശുശ്രൂഷിക്കുവാനുള്ള സ്വാതന്ത്ര്യവും ഇടവും സഭയിൽ നഷ്ടമായി. സഭ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന് സാധ്യതയൊ, കർത്തൃനിയോഗ നിർവ്വഹണത്തിന് അവസരമൊ ഇല്ലാത്ത സംവിധാനമായി. കീഴ്ഘടകങ്ങളിൽ നിന്ന് പൂർണ്ണ വിധേയത്വവും അനുസരണവും ആവശ്യപ്പെടുന്ന ശ്രേണീ നിബദ്ധ അധികാര ഘടനയായി സഭ പരിണമിച്ചു. ഇതോടെ സഭാംഗങ്ങളിൽ നിന്നു പ്രതീക്ഷിക്കുന്നത് അച്ചടക്കം, അനുസരണം, വിധേയത്വം, നിർദ്ദിഷ്ടമായ ആചാരാനുഷ്ഠാനങ്ങൾ എന്നിവയെല്ലാമായി മാറി. ഇതോടെ വ്യക്തിപരവും ഘടനാപരവുമായ ആധിപത്യ-വിധേയത്വ ബന്ധവും അഴിമതിയുമൊക്കെ സാധാരണമാവുകയും ചെയ്തു. കർത്താവ് ശിഷ്യന്മാർക്കു നൽകിയ അധികാരം പിശാചുക്കളുടെയും വ്യാധികളുടെയും മേൽ ആയിരുന്നു. അധികാര ഘടനയുടെ ഉന്നതങ്ങളിരുന്ന് ആധിപത്യപ്രയോഗം നടത്തുവാനായിരുന്നില്ല. സ്വേച്ഛാധിപത്യത്തിന്റെ ശബ്ദമാണ് ആരാധനയ്ക്കിടയിലെ വചന ശുശ്രൂഷയിൽപോലും വിശ്വാസികൾക്ക് സഭാദ്ധ്യക്ഷന്മാരിൽ നിന്ന് കേൾക്കേണ്ടിവരുന്നത്. ഇതൊക്കെ പഞ്ചപുച്ഛമടക്കി കേൾക്കുകയല്ലാതെ സാധാരണ വിശ്വാസികൾക്ക് നിവൃത്തിയില്ലല്ലോ. ഇവയെല്ലാം നേതാക്കളുടെ കഴിവും കൃത്യനിർവ്വഹണവുമായി കണ്ട് അനുമോദിക്കുന്നവരും ഉണ്ടായേക്കാം.

ആദിമസഭയിൽ എപ്പിസ്കോപ്പമാർ ആയിരുന്നല്ലോ ഏറ്റവും ഉയർന്ന ശുശ്രൂഷാ സ്ഥാനികൾ. അവരെ തെരെഞ്ഞെടുത്തിരുന്നത് അതാത് ഇടവകകൾ ആയിരുന്നു. സ്ഥാനം നൽകിയിരുന്നത് സ്ഥലത്തെ വിശ്വാസികളുടെ സഹകരണത്തോടെ സമീപ ഇടവകകളിലെ എപ്പിസ്കോപ്പാമാരായിരുന്നു. എപ്പിസ്കോപ്പാമാരിൽ ആരെയെങ്കിലും തക്കതായ കാരണത്താൽ മാറ്റേണ്ടിവരുമ്പോൾ അത് നടത്തുന്നതും ആ ഇടവകക്കാർ തന്നെയായിരുന്നു. ഇന്നാകട്ടെ തെരെഞ്ഞെടുപ്പിൽ നിർണ്ണായക പങ്ക് അതാത് ഭദ്രാസന ഇടവകകൾക്കില്ല. ഇവരെ നീക്കം ചെയ്യുന്നതിനുള്ള അവകാശം ഒട്ടുമില്ല.

അപ്പസ്തോലിക കാനോൻ പ്രകാരം മാമ്മോദീസ നൽകുന്ന കാർമ്മികൻ തത്സമയം കൂദാശചെയ്യുന്ന വി. തൈലമാണ് അതിനായി ഉപയോഗിക്കുന്നത്. കൂദാശാകർമ്മം കഴിഞ്ഞ് അത് മാമ്മോദീസ ഏൽക്കുന്ന വ്യക്തികളുടെ ശിരസ്സിലും ദേഹത്തും ലേപനം ചെയ്യുകയായിരുന്നു. കാലാന്തരത്തിൽ വി.തൈലത്തിന്റെ കൂദാശാധികാരം കാർമ്മികനു നഷ്ടപ്പെടുകയും മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാവുകയും ചെയ്തു. അങ്ങനെ മെത്രാപ്പോലീത്ത തൈലം കൂദാശചെയ്യുകയും ആവശ്യാനുസരണം ഇടവകപ്പള്ളികളിൽ എത്തിച്ചുകൊടുക്കുകയും ചെയ്യുന്ന സംവിധാനം നിലവിൽ വന്നു. ഒടുവിൽ ഇപ്പോൾ സഭാദ്ധ്യക്ഷനായി വി.തൈലത്തിന്റെ ശുദ്ധീകരണത്തിന്റെയും വിതരണത്തിന്റെയും കുത്തക. സഭയുടെ ഐക്യത്തിന്റെ പ്രതീകമായിട്ടാണ് പുതിയ ക്രമീകരണമെന്നു പറയുന്നുണ്ടെങ്കിലും വൈദീകരുടെയും എപ്പിസ്കോപ്പമാരുടെയുംമേൽ ആധിപത്യം സ്ഥാപിക്കുന്നതിനുള്ള ആസൂത്രിത പദ്ധതിയാണ് ഈ ക്രമീകരണം എന്ന് സഭാ ചരിത്രപഠനം വെളിപ്പെടുത്തുന്നു.

അതുപോലെ തന്നെ വിശ്വാസികൾക്ക് ദൈവനിയോഗവും, കൃപങ്ങളും വഴി ലഭ്യമാകുന്ന ശുശ്രൂഷാ സ്വാതന്ത്ര്യം പൂർണ്ണമായും സഭാധികാരികളുടെ നിയന്ത്രണത്തിൽ എത്തിച്ചേർന്നിരിക്കുന്നു. വിശ്വാസികൾ ദൈവവചനം നേരിട്ടുവായിച്ച് സത്യം സ്വയം മനസ്സിലാക്കുന്നത് സഭാ നേതൃത്വത്തിന്റെ പ്രസക്തിയെ ദോഷകരമായി ബാധിക്കുമൊ എന്നും സഭാഘടനയ്ക്ക് ഭീഷണി സൃഷ്ടിക്കുമോ എന്നുമുള്ള ഭയംകൊണ്ട് മധ്യകാലഘട്ടം വരെ വേദപുസ്തകം മൂലഭാഷയിൽ നിന്ന് പ്രാദേശികഭാഷങ്ങളിലേക്ക് തർജ്ജമ ചെയ്യാൻ സഭാധികാരികൾ സമ്മതിച്ചിരുന്നില്ല. അവർ പറയുന്ന കാര്യങ്ങൾ വേദ പുസ്തകത്തിൽ ഉണ്ടെന്നും അവർ നിഷേധിക്കുന്നതൊന്നും അതിൽ ഇല്ലെന്നും വിശ്വാസികളെ ധരിപ്പിക്കുകയായിരുന്നു ഉദ്ദേശ്യം. സത്യത്തിന്റെയും സത്യവിശ്വാസത്തിന്റെയും കുത്തക സഭാമേലദ്ധ്യക്ഷന്മാർ ഈ വിധം കയ്യടക്കിയിരുന്ന കാലത്ത് തിരുവചനം നേരിട്ട് പഠിക്കുവാനുള്ള അവസരവും സാധ്യതയും ജനത്തിന് നിഷേധിക്കപ്പെട്ടിരുന്നു, ദൈവ നിയോഗം മനസ്സിലാക്കി അതിനു ശ്രമിച്ച ബൊഹിമിയാൻ വിശ്വാസി ഹസ്സും, ബ്രിട്ടീഷ് നവോത്ഥാനകനായ ജോൺ വിക്ലിഫും വി.ഗ്രന്ഥം തർജ്ജമ ചെയ്തു. സഭ ചെയ്യേണ്ട കാര്യം സഭാധികാരികളുടെ അനുവാദമില്ലാതെ അവർ നിർവ്വഹിച്ചതുകൊണ്ട് അവർ നിഷ്ഠൂരമായി പീഡിപ്പിക്കപ്പെട്ടു. 20 നൂറ്റാണ്ടുകളുടെ ചരിത്രമുള്ള മലങ്കരസഭയിലും വേദപുസ്തക ഭാഷാന്തരം നടന്നത് 19-ാം നൂറ്റാണ്ടിലായിരുന്നു. വിശ്വാസം മനസ്സിലാക്കി ജീവിക്കുവാൻ പോലുമുള്ള അവകാശം വിശ്വാസികൾക്കു നിഷേധിക്കപ്പെട്ടിരുന്നു എന്നത് ക്രൈസ്തവ സഭാചരിത്രത്തിലെ കറുത്ത അധ്യായമായി സ്മരിക്കപ്പെടേണ്ടതാണ്.

ഏതാണ്ട് 20-ാം നൂറ്റാണ്ടിന്റെ ഉദയം വരെ ഇവിടത്തെ സുറിയാനി സഭയിൽ ആരാധന മലയാളത്തിൽ ആയിരുന്നില്ല. സുറിയാനിയിലായിരുന്നു. ചൊല്ലിക്കൂട്ടുന്ന കാർമ്മികൻ പോലും വേണ്ടവിധം അർത്ഥം ഗ്രഹിക്കാൻ കഴിയാത്ത ഇത്തരം ആരാധനകൾ കേവലം മന്ത്രോച്ചാരണം പോലെ മാത്രമേ സാധാരണ വിശ്വാസികൾക്ക് അനുഭവപ്പെട്ടിരുന്നുള്ളൂ. ഈ ദുരവസ്ഥ മനസ്സിലാക്കി മൂക്കൻചേരിൽ എം. പി. പീറ്റർ ശെമ്മാശ്ശൻ ആരാധനാക്രമം മലയാളത്തിലേക്ക് ഭാഷാന്തരം ചെയ്യാൻ മുതിർന്നപ്പോൾ അന്നത്തെ മലങ്കരമെത്രാപ്പോലീത്ത അത് തന്റെ അധികാരത്തിലുള്ള കൈകടത്തലായി കണ്ട് അതിനദ്ദേഹത്തെ അനുവദിച്ചില്ല. എങ്കിലും തന്റെ അടിസ്ഥാന വിധേയത്വം അധികാരിയോടല്ല : ദൈവനിയോഗത്തോടെന്ന് ബോധ്യമുണ്ടായിരുന്നതുകൊണ്ട് ശെമ്മാശ്ശൻ അത് തർജ്ജമ ചെയ്ത് പ്രസിദ്ധീകരിച്ചു. അതായത് സഭാധികാരികൾ തങ്ങളുടെ ചുമതലയിലുള്ള കാര്യങ്ങൾ നിർവ്വഹിക്കാതെ വരുമ്പോൾ പോലും അതിനു അറിവും താത്പര്യവുമുള്ളവർ അവ ഏറ്റെടുത്തു ചെയ്യാൻ ഉദ്യമിക്കുമ്പോൾ നേതാക്കന്മാരുടെ അധികാരഭ്രമം അതിന് അനുവദിക്കുന്നില്ല.

സഭയെന്നത് ഒരു അധികാരഘടനയല്ലെന്നു മുമ്പു പറഞ്ഞല്ലോ. സ്വന്തം നിയോഗം മറക്കുന്ന അധികാരികളിൽ നിന്നുണ്ടാകുന്ന വാക്കുകളും പ്രവൃത്തികളും നിരോധനങ്ങളും ചെറുക്കപ്പെടണം എന്ന ഉത്തരവാദിത്തബോധം വിശ്വാസിസമൂഹം ആർജ്ജിക്കേണ്ടതാണ്. ചെറുത്തുനിൽപ്പ് ഒരു ആത്മീക ശുശ്രൂഷയാണ്. സഭ അധികാരപ്രയോഗത്തിനുള്ള വേദിയല്ല എന്നും സർവ്വോപരി ശുശ്രൂഷോന്മുഖമായ ഒരു ജൈവിക കൂട്ടായ്മയാണെന്നും പരിശുദ്ധാത്മാവിന്റെ ഇടപെടലിനും നിയന്ത്രണത്തിനും അതിൽ സാധ്യത ഉണ്ടാകേണ്ടതാണെന്നും തിരുവചനത്തോടും ക്രിസ്തു നിയോഗങ്ങളോടുമുള്ള അനുസരണവും പ്രതിബദ്ധതയുമാണ് സഭാ ജീവിതത്തിൽ നിർണ്ണായകമെന്നും ഉള്ള തിരിച്ചറിവ് വിശ്വാസ സമൂഹത്തിന് ഉണ്ടാവുകയും, വിശ്വാസികൾ അതനുസരിച്ച് ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്താൽ മാത്രമേ പൗരോഹിത്യ മേലാളന്മാരുടെ അധികാരത്തോടുള്ള ആസക്തിക്ക് ശമനം വരികയും സഭ ക്രിസ്തുശിഷ്യസമൂഹവും കൂട്ടായ്മയുമായി പരിണമിക്കുകയും ചെയ്യൂ. ഈ തിരിച്ചറിവ് സഭാംഗങ്ങൾക്കൊപ്പം സഭാധികാരികളിലും ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

സസ്നേഹം,

നിങ്ങളുടെ
അത്താനാസ്യോസ് തോമസ്
മെത്രാപ്പോലീത്ത

## അറിയിപ്പ്

ഒരു വർഷത്തേയ്ക്ക് വരിസംഖ്യ അടച്ചിട്ടുള്ള ബഹുഭൂരിഭാഗം പേരുടെയും വരിസംഖ്യാ കാലാവധി കഴിഞ്ഞിരിക്കുകയാണ്. ദയവായി അത് പുതുക്കുക. 1000 രൂപ അടച്ച് ആയുഷ്ക്കാല വായനക്കാരാകുവാൻ ശ്രമിക്കുക.

### ബുള്ളറ്റിൻ വരിസംഖ്യ നിരക്ക്

1 വർഷത്തേക്ക് - 100 രൂ.

ആയുഷ്ക്കാലം - 1000 രൂ.

വിദേശത്ത് - 6000 രൂ.

കാലികം

# സർക്കാർ നിയന്ത്രണം ആവശ്യം

ഡോ. സി. ജെ. ജോൺ

കടുത്ത വിഷാദരോഗാക്രമണത്തെ തുടർന്ന് ആത്മഹത്യാശ്രമം നടത്തിയ വിദ്യാസമ്പന്നനായ ഒരു മനുഷ്യൻ ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടു. മാനസികാരോഗ്യപരിശോധനക്കിടയിൽ താൻ വലിയ മാനസികവ്യഥയിലാണെന്നും ചില കുടുംബപ്രശ്നങ്ങളെപ്രതി വിവാഹമോചന ചിന്ത മനസ്സിൽ നീറുകയാണെന്നും അയാൾ പറഞ്ഞു. താൻ മറ്റൊരു കൗൺസെലറു (Counsellor) ടെ 'ചികിത്സ'യിലായിരുന്ന വിവരവും അയാൾ വെളിപ്പെടുത്തി. ആ ചികിത്സകൻ ഒരു പൊലീസുകാരനായിരുന്നു. റിട്ടയർ ചെയ്തശേഷം അയാൾ കണ്ടെത്തിയ തൊഴിലായിരുന്നു കൗൺസെലിങ്ങ്, ഉദ്യോഗത്തിലിരിക്കെ അയാൾ അനേകം കുടുംബപ്രശ്നങ്ങൾ വിജയകരമായി കൈകാര്യം ചെയ്തിരുന്നു പോലും! അതാണ് വിശ്രമകാലത്ത് ഇങ്ങനെയൊരു തൊഴിൽ ഏറ്റെടുക്കാൻ പ്രചോദനമായത്. തന്റെ തൊഴിലിനെ വ്യക്തമാക്കുന്ന ഒരു പരസ്യഫലകവും അദ്ദേഹം തന്റെ മുറിക്കു മുന്നിൽ സ്ഥാപിച്ചു. മറ്റ് അത്യാവശ്യ സൗകര്യങ്ങളും ഒരുക്കി. അങ്ങനെ കഴിയുമ്പോഴാണ് നമ്മുടെ രോഗിയെ കൗൺസെലിങ്ങിനായി അദ്ദേഹത്തിനു കിട്ടിയത്. എന്നാൽ വിദഗ്ദ്ധമനോരോഗ ചികിത്സ ആവശ്യമുള്ള അതിരൂക്ഷമായ വിഷാദരോഗം രണ്ടുമാസമായി അയാളെ ബാധിച്ചിരുന്ന വിവരം 'പൊലീസ് ഡോക്ടർ' മനസിലാക്കിയിരുന്നില്ല. കുറവു കാണാത്ത പതനത്തിലാണ് പുറം ചികിത്സയ്ക്ക് അയച്ചത്. കഷ്ടമെന്നു പറയട്ടെ, രോഗി താമസിയാതെ തന്റെ ആത്മഹത്യാപ്രവണതയ്ക്ക് അടിമപ്പെടുകയാണുണ്ടായത്.

കേരളത്തിൽ കൗൺസെലിങ്ങ് വ്യാപകമായി വ്യാജന്മാരുടെ (quacks) പിടിയിലാണ്. അവർ രോഗികളുമായെത്തുന്ന നല്ലവരും എന്നാൽ വിവരമില്ലാത്തവരുമായ ബന്ധുക്കളെ കബളിപ്പിച്ച് വൻതുകകൾ കൈക്കലാക്കുന്നു. ഒരു വ്യാജ ചികിത്സകനെ എനിക്കോർമ്മ വരുന്നു. കൊച്ചി നഗരമധ്യത്തിൽ രണ്ടു വർഷത്തോളം പൊരിഞ്ഞ 'ബിസിനസ്' അയാൾ നടത്തി. മാനസിക വൈകല്യവും ബുദ്ധിക്കുറവുള്ള കുട്ടികളെ നവീന വിദേശ സാങ്കേതിക ചികിത്സാ രീതികൾ ഉപയോഗിച്ച സാധാരണ കുട്ടികൾക്കൊപ്പം ബുദ്ധിശക്തി (I.Q) യുളളവരാക്കാമെന്ന് അയാൾ അവകാശപ്പെട്ടു. നല്ലൊരു വെബ്സൈറ്റും അനുബന്ധ സൗകര്യങ്ങളും ഒരുക്കിക്കൊണ്ട് ആർഭാടപൂർവ്വമാണ് അയാൾ ബിസിനസ് ആരംഭിച്ചത്. ലക്ഷങ്ങളാണ് ഓരോ കുട്ടിയുടെയും രക്ഷാകർത്താക്കളിൽ നിന്ന് അയാൾ കൈക്കലാക്കിയത്. ഒടുവിൽ ഒരു ദിവസം പെട്ടെന്നയാൾ മുങ്ങി. കുട്ടികളെ പ്രതിയുള്ള ആക്ഷേപം ഭയന്ന് രക്ഷാകർത്താക്കൾ ആരും തന്നെ കേസിനു പോയില്ല. എങ്കിലും ഒരാൾ അതിനു തയ്യാറായി. ചികിത്സൻ പോലീസ് പിടിയിലാകുകയും ചെയ്തു.

പ്രായോഗികമൊ, മേൽ നോട്ടത്തിലുള്ളതൊ ആയ യാതൊരു പരിശീലനവും കൂടാതെയുള്ള അനേകം കൗൺസെലിങ്ങ് കോഴ്സുകൾ ഇന്ന് നമ്മുടെ സംസ്ഥാനത്ത് ഉടനീളം നടക്കുന്നുണ്ട്. പോസ്റ്റൽ കോഴ്സുകളും ധാരാളം. കൗൺസെലിങ്ങിന് പ്രത്യേക പഠനമൊ, പരിശീലനമൊ ആവശ്യമില്ലെന്ന് കരുതിപ്പോരുന്നതായി തോന്നുന്നു. ചികിത്സകർക്കും ചികിത്സാർത്ഥികൾക്കും കണക്കില്ല. തോന്നുന്നവരെല്ലാം ഒരു ബോർഡും സ്ഥാപിച്ച് കൗൺസെലർ ചമഞ്ഞിരിക്കുന്നു. മെൻഡൽ തെറാപ്പി, ഹിപ്നോതെറാപ്പി, സെക്സ് തെറപ്പി തുടങ്ങിയ വിവിധ വൈദ്യശാഖകളിൽ വിദഗ്ദ്ധരുടെ പരസ്യങ്ങൾ കാണാം. കണ്ണ് തങ്ങുന്നിടത്തെല്ലാം കാണുന്ന ഇത്തരം നോട്ടീസുകളിൽ സാധാരണ പേരുകാണാറില്ല. പകരം ഫോൺ നമ്പറാണ്. ഈ പരസ്യങ്ങൾ നൽകുന്ന സ്ഥാപനങ്ങളെക്കുറിച്ച് സർക്കാർ അറിഞ്ഞ് ഒരന്വേഷണവും ഉള്ളതായി കേട്ടിട്ടില്ല.

റീഹാബിലിറ്റേഷൻ കൗൺസിൽ ഓഫ് ഇൻഡ്യയുടെ രജിസ്ട്രേഷൻ ആവശ്യമുള്ള ക്ലിനിക്കൽ സൈക്കോളജി ഇൻ മെന്റൽ ഹെൽത്ത് പോലുള്ള കോഴ്സുകളുണ്ട്. ഓരോ മനോരോഗവിദഗ്ദ്ധ (Psychiatrist) നും മെഡിക്കൽ കൗൺസിൽ ഓഫ് ഇൻഡ്യയുടെ രജിസ്ട്രേഷൻ ആവശ്യമുണ്ട്. ദിനം പ്രതി ഉണ്ടാകുന്ന ജീവിത പ്രശ്നങ്ങളുടെ സമ്മർദ്ദവും മാനസിക സംഘർഷവും അനുഭവിക്കുന്നവരുടെ പരാതികളും സങ്കടങ്ങളും കേട്ടു പരിഹാരം നിർദ്ദേശിക്കുവാൻ ഇന്ന് രാജ്യത്തുള്ള യോഗ്യരായ മനോരോഗവിദഗ്ദ്ധരുടെ എണ്ണം പോരാ. അതുകൊണ്ട് ഈ സാഹചര്യത്തിൽ സാധാരണ

കൗൺസെലേഴ്സ് Lay Counsellors ന്റെ സേവനം ഉപയോഗപ്പെടുത്താവുന്നതാണ്. എന്നിരുന്നാലും കൗൺസെലിങ്ങിൽ first -aid ന് ഉള്ള അനുമതിയേ അവർക്കു നൽകേണ്ടതുള്ളൂ. അല്ലാത്ത പക്ഷം ഗൗരവതരമായ മാനസിക പ്രശ്നങ്ങൾ അവിദഗ്ദമായി കൈകാര്യം ചെയ്ത് വഷളാക്കും. കഠിന മാനസിക രോഗങ്ങൾ ബാധിച്ചവരെ എപ്പോൾ, എവിടെ വിദഗ്ദചികിത്സക്കയക്കണം എന്നെല്ലാം ഈ (Lay Counsellors) അറിഞ്ഞിരിക്കണം. അതവർ യഥാസമയം നിർവ്വഹിക്കുകയും വേണം. എന്നിരുന്നാലും ഇത്തരക്കാർക്കും മിനിമം വിദ്യാഭ്യാസ-പരിശീലന യോഗ്യതകൾ സർക്കാർ പ്രഖ്യാപിക്കേണ്ടതാണ്. അവർ അവരുടെ തൊഴിലിന്റെ വിശദാംശങ്ങൾ സോഷ്യൽ വെൽഫയർ ഡിപ്പാർട്ട്മെന്റിനെ രേഖാമൂലം അറിയിച്ച് അനുമതി നേടുകയും വേണം. കൗൺസെലിങ്ങ് സെന്ററുകൾ പ്രാദേശിക ഭരണസമിതിയുമായും രജിസ്ട്രേഷൻ നടത്തിയിരിക്കേണ്ടതാണ്. അവർ സംസ്ഥാന മാനസിക ആരോഗ്യ അതോറിറ്റിക്ക് ആവശ്യമായ വിവരങ്ങളും കണക്കുകളും യഥാസമയം സമർപ്പിക്കുകയും വേണം. എങ്കിൽ മാത്രമേ സംസ്ഥാനത്തു നടക്കുന്ന കൗൺസെലിങ്ങ് പരപാടി ഏകീകരിക്കുപ്പെടുകയും സമന്വയിക്കപ്പെടുകയുള്ളൂ. വ്യാജ കൗൺസെലേഴ്സിനെ കണ്ടെത്തുന്നതിനും ഇത് സാഹായകമാണ്.

കൗൺസെലേഴ്സ് എല്ലാവരും എല്ലാത്തരം മാനസിക പ്രശ്നങ്ങളും കൈകാര്യം പ്രാപ്തരാണെന്ന് വിചാരിക്കരുത് എന്നാൽ അവരിൽ പലർക്കും മാനസിക രോഗികളെ കൈകാര്യം ചെയ്യുന്നതിന് പറ്റിയ നന്മയീഭാവം (empathy) മനുഷ്യത്വം, സൗമ്യത, ക്ഷമ, ഹൃദ്യമായ പെരുമാറ്റം, ബോധ്യപ്പെടുത്തുന്ന ഭാഷണ രീതി, വാഗ്ചാതുരി എന്നിവയെല്ലാം ഉണ്ടായിരിക്കും. ഇവയെല്ലാം മനസ്സിന് സുഖം പകരുന്ന ഗുണങ്ങളാണ്.

കൗൺസെലറിലെ "മനുഷ്യൻ' പ്രധാനമാണ്. ആ ഘടകം ശരിയല്ലെങ്കിൽ പാർശ്വഫലങ്ങൾ അപകടകരമായിരിക്കും. കൗൺസെലിങ്ങ് എല്ലാ മാനസിക അസ്വസ്ഥതകൾക്കും പ്രതിവിധിയല്ല എന്ന കാര്യവും അറിഞ്ഞിരിക്കണം. അതു കൊണ്ട് രോഗികളും അവരുടെ ഗുണകാംക്ഷികളും ഏറ്റവും വിദഗ്ദരായ കൗൺസെലേഴ്സിനെ സമീപിക്കുവാൻ ജാഗ്രത പുലർത്തേണ്ടതാണ്.

*(ഡക്കാൺ ക്രോണിക്കിളിനോടു കടപ്പാട്)*

---

*(2-ാം പേജിൽ നിന്ന് തുടർച്ച)*

മത സ്വീകരണത്തിനുള്ള സ്വാതന്ത്ര്യമാണ്. എന്നാൽ ആർട്ടിക്കിൾ 26 നൽകുന്നത് മതപരമായ ചില നടപടികൾക്കുള്ള സ്വാതന്ത്ര്യമാണ്. അതിൽ പ്രധാനമായും 4 കാര്യങ്ങൾ ആണുള്ളത്. 1) മതപരവും ജീവകാരുണ്യപരവുമായ സ്ഥാപനങ്ങൾ ആരംഭിക്കുകയും പരിപാലിച്ചു നടത്തിക്കൊണ്ടുപോവുകയും ചെയ്യുക. 2) മതകാര്യങ്ങൾ സ്വന്തമായി കൈകാര്യം ചെയ്തു കൊണ്ടുപോവുക. 3) സ്ഥാവര ജംഗമ വസ്തുക്കൾ ആർജ്ജിക്കുകയും ഉടമസ്ഥതപ്പെടുകയും ചെയ്യുക. 4) ഇത്തരം സ്ഥാപനങ്ങളും സ്വത്തുവകകളും രാജ്യത്തെ നിയമപ്രകാരം ഭരിക്കുക.

ഇക്കാര്യങ്ങളിൽ നിന്ന് ഒരു കാര്യം വ്യക്തമാണ്. ഒരു മതവിഭാഗവും അതിന്റെ സ്വത്തുക്കൾ അവർക്കു തോന്നുന്നവിധം കൈകാര്യം ചെയ്യാമെന്നു ധരിക്കരുത്. സ്വത്തുക്കളുടെ ഉടമസ്ഥതപ്പെടലും ഭരണവും രാജ്യത്തെ നിയമങ്ങൾ അനുസരിച്ചു മാത്രമേ നടത്താവൂ. മാത്രമല്ല, പണം കൈമാറ്റം, വസ്തുക്കളുടെ കൊടുക്കൽ-വാങ്ങൽ എന്നിവ സുതാര്യവും നിയമാനുസൃതരീതിയിലും നടത്തപ്പെടണം.

മതങ്ങൾ വളരുകയും സമൂഹം സങ്കീർണ്ണയിൽ വർദ്ധിക്കുകയും ചെയ്യുമ്പോൾ കൂടുതൽ കൂടുതൽ നിയമങ്ങളും നിയന്ത്രണങ്ങളും ആവശ്യമായി വരുന്നു. ആ പരിതസ്ഥിതിയിൽ ആദിമ ക്രിസ്തീയ സഭയിൽ അതിലെ അംഗങ്ങൾ തമ്മിലുണ്ടായിരുന്ന പരസ്പര സ്നേഹവും, വിശ്വാസവും സഹകരണവും ദൗത്യബോധവും ഇതര മതങ്ങളോടും വളർത്തിയെടുക്കേണ്ടതുണ്ട്. ഇതര മതങ്ങളെ ആദരിക്കുകയും സ്വന്തം അവകാശങ്ങൾക്കും സ്വാതന്ത്ര്യങ്ങൾക്കും ഒപ്പം അവർക്കുകൂടി അനുവദിച്ചു കൊടുക്കുകയും, അവയിലധികമായി യാതൊന്നും ആഗ്രഹിക്കാതിരിക്കുകയും ചെയ്താൽ മതങ്ങൾ തമ്മിലുള്ള ബന്ധം എവിടെയും ഹൃദ്യവും ഗുണകരവുമാകും. വിവാദങ്ങളും ഏറ്റുമുട്ടലുകളും ഉണ്ടാവുകയുമില്ല.

അന്നത്തെ സഭയും സമൂഹവുമല്ല ഇന്നുള്ളത്. അതുകൊണ്ട് ആദിമസഭയുടെ സാമ്പത്തിക മാതൃക അതേപടി സ്വീകരിക്കുവാൻ ഇന്നു സാധ്യമല്ല. എന്നിരുന്നാലും അതിന്റെ സ്പിരിറ്റ് ഉൾക്കൊണ്ടു പ്രവർത്തിച്ചാൽ സഭയുടെ പ്രസക്തി നിലനിൽക്കുകയും വർദ്ധിക്കുകയും ചെയ്യും. മതത്തെ മനുഷ്യന്റെ പൊതുനന്മയ്ക്കായി ഉപയോഗപ്പെടുത്തുന്നതിനാണ് എല്ലാ മതങ്ങളും ശ്രമിക്കേണ്ടത്.

മാനേ. എഡിറ്റർ

ചിന്ത

# മരുഭൂമി

വചനം: ഹോശയ്യ 2:14

**ജോയി മേങ്കോട്ടിൽ**

'അതുകൊണ്ട് ഞാനവളെ വശീകരിച്ചു മരുഭൂമിയിൽ കൊണ്ടുചെന്ന് അവളോടു ഹൃദ്യമായി സംസാരിക്കും.'

കത്തിത്തീരാത്ത കാമനകളുടെ, തൃഷ്ണകളുടെ, അഹംബോധത്തിന്റെ അങ്ങനെയങ്ങനെ..... ഓരോരുത്തരും ഈ കൊച്ചു ജീവിതത്തിൽ പൊള്ളുന്ന എത്രയെത്ര ജീവിതാനുഭവങ്ങളുടെ മരുഭൂമികൾ താണ്ടിതീർക്കേണ്ടതുണ്ട്. യോർദ്ദാൻ ജലത്തിന്റെ നൈർമല്യത്തിൽ നിന്നാണ് ആ യാത്രയിലേക്ക് ക്രിസ്തു ആനയിക്കപ്പെടുന്നതെന്നാണ് വി. മർക്കോസ് കുറിച്ചിടുന്നത്. മനുഷ്യനായി പിറന്നവന് എങ്ങനെയാണതിന്റെ സഹജനതകളിൽ നിന്ന് മാറി നിൽക്കാനാവുക? ആകാശം മുട്ടെ വളർന്നു നിൽ ക്കുന്ന ഏത് വൃക്ഷത്തിന്റേയും വേര് ആഴ്ന്നിറങ്ങുന്നത് മണ്ണിൽ തന്നെ. അതുകൊണ്ടാവും ഇസ്രായേലിന്റെ രക്ഷാകര ചരിത്രത്തിൽ തന്നെ മരുഭൂമിയ്ക്ക് ഒരസാധാണത്വമുള്ളത്. ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനതയ്ക്കായി സ്വയം മറന്ന് നിന്നു കത്തിയവരൊക്കെ മരുഭൂമിയുടെ വിജനതയിലേക്ക് അവരാഗ്രഹിച്ചിട്ടില്ലെങ്കിലും കടന്നു പോകേണ്ടിവന്നിട്ടുണ്ട്. മോശ, ഏലിയ, ദാവീദ്... ഓരോരുത്തർക്കുമുള്ള നിമിത്തങ്ങളിലെ ഏകതാനത പോലും ശ്രദ്ധിക്കപ്പെടേണ്ടതാണ്. (പുറ: 3:15, 1ശമു 23:14, 1 രാജാ 19:3-4) ആത്മപരിത്യാഗത്തിന്റെ കനൽപ്പരപ്പിൽ പദമൂന്നി നിൽക്കാൻ ആർക്കാണെങ്കിലും ഒരു മരുഭൂമി കടന്നുപോരേണ്ടതുണ്ട് എന്നാവാം.

മരുഭൂമി എന്നതുകൊണ്ട് അതൊരു ഭൂപ്രദേശം എന്നു മാത്രം വായിച്ചെടുക്കേണ്ടതില്ല. ജീവന്റെ തുടിപ്പു നഷ്ടപ്പെടുന്ന ഏതൊരിടവും മരുഭൂമിയാകാമെന്നതാണ് ഒന്നാമത്തെ സൂചന. ഈ കാലത്തിന്റെയൊരു സവിശേഷതയുമാണല്ലൊ. ചില വീട്ടകങ്ങളെ ആഴമായൊന്നു ശ്രദ്ധിച്ചു നോക്കൂ. ഉഷ്ണമാപിനിയിലെ രസയൂപം പോലെ എന്തിനെന്നറിയാതെ ഇടയ്ക്കിടെ തിളച്ചു പൊള്ളുന്നു. ഒന്നിന്റേയും കുറവല്ല. നമ്മുടെയൊക്കെ ഹൃത്തടങ്ങളിലെ പച്ചപ്പു നഷ്ടപ്പെട്ടുപോയതിന്റെ വരൾച്ച തന്നെയാണത്. ആനന്ദിന്റെ ഒരു നോവൽ തന്നെയുണ്ടല്ലോ 'മരുഭൂമികൾ ഉണ്ടാകുന്നത്' എന്ന പേരിൽ തന്നെ! ഈ കാലത്തിന്റെ ആരക്കാലുകൾ കൊത്തിവലിയ്ക്കുന്ന മുളളുപോലെ ഹൃത്തടങ്ങളെ ഒട്ടൊന്നുമല്ല ഇന്ന് മരുഭൂമിയിലേയ്ക്ക് നയിക്കുന്നത്. വേണ്ടതിലെറെ സുഖലോലുപതയിലും ആർഭാടങ്ങളിലും അഭിരമിക്കാനുള്ള കമ്പോളം വച്ചു നീട്ടുന്ന തൃഷ്ണകളിൽ മുതൽ എവിടെയൊക്കെയാണിന്ന് പരസ്യം നമ്മെയൊക്കെ നാം പോലുമറിയാതെ നിയന്ത്രിക്കുന്നത്? എന്തിന്, നമ്മുടെയൊക്കെ കൈവെള്ളയിലൂടെ എന്നും ഉതിർന്നുവീഴുന്ന അരിമണിപോലും കമ്പ്യൂട്ടറൈസ്ഡ് സോർട്ടക്സ് തന്നെവേണമെന്ന മനോഹരമായ കള്ളത്തിന്റെ വിലോഭനീയത ഓർക്കുക. ഗുരു എന്നും തിരക്ക് പിടിച്ച് കമ്പോളത്തിലൂടെ നടക്കും. കമ്പോളത്തിന്റെ കൗതുകങ്ങളെ കുതൂഹലതയോടെ നോക്കി നിൽക്കും. ഒന്നും ഒരിക്കലും വാങ്ങിക്കണ്ടിട്ടില്ല ആരും! ഏറെ നാളെത്തും മുമ്പെ ശിഷ്യരിലൊരുവൻ ചോദ്യം ചെയ്തു. ഒന്നും വാങ്ങാനല്ലെങ്കിൽ എന്തിന് എന്നും വെറുതെ ഈ യാത്ര? ഗുരു നിർമമതനായി പറഞ്ഞു. ഒരായുസ്സിന് ആവശ്യമില്ലാത്ത എന്തൊക്കെയാണിവിടെ എന്നു കാണുക മാത്രമായിരുന്നുവെന്ന്. അതെ ഒടുങ്ങാത്ത ആർത്തിയുടെ കമ്പോളത്തിൽ കാഴ്ചക്കാരനായി മാത്രം നിൽക്കാനാവുക. നാം കടന്നുപോരേണ്ട ഒരു മരുഭൂമി തന്നെയാണ്.

രണ്ടാമത്തെ സൂചന ഓരോരുവനും പിന്നിടേണ്ട അഹം ബോധത്തിന്റെ മരുപ്പറമ്പാണ്. ഭൗതീക ലോകത്തിന്റെ മഹത്വം ഏറ്റവും ഭംഗിയായറിയാൻ കഴിയുന്നത് സ്വന്തം അഹന്തയുടെ മേൽ നിന്നു നോക്കുമ്പോഴാണ്. പക്ഷേ അതിന്റെ വിലോഭനീയതകളോടു അകലം സൂക്ഷിക്കാൻ അവരവരെത്തന്നെ നിഷേധിക്കേണ്ടതുണ്ട്. അതെ..... ഒരു യുദ്ധവും നടക്കുന്നത് പുറത്തല്ല അകത്തളങ്ങളിലാണെന്നു തന്നെ! ഞാൻ എന്ന ഭാവത്തിൽ നിന്നു പുറത്തുവരാൻ; എത്രയൊക്കെ ആത്മീയതയുടെ പച്ചപ്പിലാണെന്ന് സ്വയം വിശ്വസിപ്പിക്കാൻ ശ്രമിക്കുമ്പോഴും ഞാൻ എന്ന ഭ്രമണപഥത്തിനു ചുറ്റുമാണെന്നും നമ്മുടെയൊക്കെ കാഴ്ചയും കാഴ്ചപ്പാടുമെന്നതാണ് താണ്ടിത്തീർക്കേണ്ട മരുഭൂമികളിലൊന്ന്!

ഈ കാലത്തിന്റെ വന്യമായ തിരക്കുകളിലും, ബഹളങ്ങളിൽ നിന്ന് പിൻ വാങ്ങി ദൈവീക ശബ്ദത്തിന് കാതോർത്തിരിക്കാനുള്ള ഏതൊരിടവും മരുഭൂമിയാകാമെന്നൊരു സൂചന കൂടിയുണ്ട്.

ലോകത്തിൽ നിന്ന് മാറിനിൽക്കാനുള്ള ഒളിയിടമല്ല. ദൈവീക സാന്നിദ്ധ്യത്തിന്റെ ഇടമാകണമത്.

ധ്യാനചിന്ത

# സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും ആകുവാൻ

**സന്ത് രജീന്ദർ സിങ്ജി**

**ഈ** ഭൗതികലോകത്തുള്ള നമ്മുടെ ജീവിതത്തിൽ നാം അറിയുന്നതിലേറെ എന്തെല്ലാമോ ഉണ്ടെന്ന് നമ്മുടെ ഉള്ളിലെ നേരിയ ശബ്ദം നമ്മോടു പറയുന്ന പല സന്ദർഭങ്ങൾ ഉണ്ടാകാറുണ്ട്. ഈ ചിന്തയ്ക്ക് തുടക്കമിടുന്നത് കുടുംബത്തുണ്ടാകുന്ന മരണങ്ങൾ, അപകടങ്ങൾ, രോഗങ്ങൾ, നാശനഷ്ടങ്ങൾ മുതലായ അനിഷ്ട സംഭവങ്ങളാണ്. ഇതേത്തുടർന്ന് നാം നമ്മുടെ ജീവിതത്തിന്റെ അർത്ഥമെന്താണെന്നും നാം യഥാർത്ഥത്തിൽ ആരാണെന്നും എവിടെ നിന്നുവരുന്നു എന്നും മരണാനന്തരം നമുക്ക് എന്തുസംഭവിക്കുന്നു എന്നുമെല്ലാം ആരായുവാൻ തുടങ്ങിയേക്കാം. ഉള്ളിൽ നിന്നുയരുന്ന ഈ ചോദ്യങ്ങളും ഭയവും നമ്മെ അലട്ടാനും തുടങ്ങിയേക്കാം. ക്രമേണ ഈ അന്തർശബ്ദം നമ്മിൽ ദൃഢപ്പെട്ട് അവയ്ക്ക് ഉത്തരം തേടാൻ നാം നിർബന്ധിതരായിത്തീരാം. ഇത് ഈശ്വരനിലേക്ക് നമ്മെ അടുപ്പിക്കുവാൻ വേണ്ടിയുള്ള അവിടത്തെ നമ്മുടെ ഹൃദയത്തിന്മേലുള്ള വലിയാണ്. ഈ ലോകവും അതിന്റെ വാസ്തവികതയും അർത്ഥവും സംബന്ധിച്ച് നമുക്ക് ചില സംശയങ്ങൾ ജനിക്കുന്ന ഉടൻതന്നെ ദൈവം അവ നമുക്കു വേണ്ടി ഉപയോഗപ്പെടുത്തുവാൻ തരപ്പെടുത്തുന്നു. ജീവിതരഹസ്യങ്ങളുടെ കണ്ടെത്തലുകളിലേക്ക് നമ്മെ നയിക്കുന്ന ആത്മീയ തൃഷ്ണയ്ക്ക് അവിടുന്ന് നമ്മുടെ മനസ്സിൽ ബീജാവാപം ചെയ്യുന്നു. ഇതോടെ ഈശ്വരസ്നേഹം നമ്മിൽ പ്രവർത്തിക്കാൻ തുടങ്ങും. അങ്ങനെ ദൈവത്തെ അറിയാനുള്ള ആഗ്രഹം നമ്മിൽ പ്രബലമാകുന്നു. അത് നമ്മുടെ ജീവിത്തിലെ ഒരു ചരിത്രദിവസമാണ്. നാം നമ്മുടെ ആത്മാവിന്റെ നേരിയശബ്ദങ്ങളെ ശ്രദ്ധിക്കുവാനും ആത്മാവിന്റെ യഥാർത്ഥ ജനകനെ തിരിച്ചറിയുവാനും തുടങ്ങുന്ന മഹാദിനം.

ഈശ്വരസാന്നിധ്യത്തിലേക്ക് നമ്മെ ക്ഷണിക്കുന്ന ഈ ശബ്ദത്തിന് നാം കൂടുതൽ കൂടുതൽ ശ്രദ്ധ നൽകുമ്പോൾ തന്നിലേക്ക് സുരക്ഷിതരായി നമ്മെ നയിക്കാൻ സഹായിക്കുന്ന ആരുടെയെങ്കിലും പക്കൽ ദൈവം നമ്മെ ഏല്പിക്കും. അതായത് നമ്മുടെ യഥാർത്ഥ പ്രകൃതമായ ആത്മാവിനെക്കുറിച്ചും അത് സത്യത്തിൽ ഈശ്വരാംശം തന്നെയാണെന്നത് സംബന്ധിച്ചും നമ്മെ പ്രബോധിപ്പിക്കുന്ന ഒരു ആത്മീകഗുരുവിനെ നമുക്ക് വിട്ടുതരുന്നു. അദ്ദേഹം നമ്മെ ഭൗതീകലോകത്തിന് അതീതമായി ഉയരുവാനും, നാം ഈശ്വരന്റെ ഒരു കണികയാണെന്ന നമ്മുടെ യഥാർത്ഥ പൈതൃകം കണ്ടെത്തുവാനും സഹായിക്കുന്നു. ശരിയായ രീതിയിൽ ധ്യാനിക്കുന്നത് എങ്ങനെയെന്നും നമ്മുടെ ശ്രദ്ധയെ ആന്തരലോകങ്ങളിലേക്ക് തിരിക്കുന്നത് എങ്ങനെയെന്നും അദ്ദേഹം നമ്മെ

---

കാരണം മരുഭൂമിയുടെ തപിക്കുന്ന ഉഷ്ണത്തിലാണ് അഹംബോധത്തിന്റെ വന്യമായ കാമനകൾ ഉരുകിത്തീരേണ്ടത്. അഹന്തകളെല്ലാം അലിഞ്ഞു തീരേണ്ടത്. ഈജിപ്തിലെ ഇറച്ചിക്കലങ്ങളെയോർത്ത് പയ്യം പറഞ്ഞ ഒരു ജനതയുടെ മരുപ്രയാണത്തിൽ എല്ലാ ആലംബവും ആകാശത്തു നിന്നും പൊഴിയുന്ന മന്നയുടെ മഹാകരുണയ്ക്കുവേണ്ടിയുള്ള കാത്തിരിപ്പായി മാറുന്നതോർക്കുക. പറന്നു തളർന്ന പക്ഷി തെല്ലുനേരം വിശ്രമിക്കാനാണോ ചില്ല തേടിയത്. വന്നിരുന്നതാകട്ടെ, ഉണങ്ങിയ ചില്ലയിലും. അതൊടിയുക തന്നെ ചെയ്തു. എങ്കിലും പക്ഷി നിലത്തു വീഴുന്നില്ലല്ലോ കാരണം അതിന് ഇരിക്കുന്ന ചില്ലയല്ല ചിറകാണ് ബലം! ഈ തിരിച്ചറിവ് ചില മരുഭൂമിയനുഭവങ്ങൾ തരും. ഇതു തന്നെയാണ് ഹോശേയ കുറിച്ചിടുന്ന കൊച്ചു വചനത്തിന്റെ സൗന്ദര്യവും! അതുകൊണ്ടു ഞാനവളെ വശീകരിച്ച് മരുഭൂമിയിൽ കൊണ്ടുചെന്ന് അവളോട് ഹൃദ്യമായി സംസാരിക്കും. (ഹോശേ 2:14) അതെ ചിലപ്പോഴൊക്കെ നമ്മോട് ഹൃദ്യമായി സംസാരിക്കുക മരുഭൂമിയിൽ വച്ചു തന്നെ ആയിരിക്കും! യേശു മരുഭൂമിയിൽ നാൽപതു രാവും നാൽപതു പകലും ഉപവസിച്ചു എന്നാണ് നാം തുടർന്നു വായിക്കുക. ഏതു മരുഭൂമിയനുഭവങ്ങളിലും ഉപവസിക്കാൻ ദൈവത്തോടൊപ്പം ഉണർന്നിരിക്കാൻ കഴിയുക എന്നതാണു കാര്യം. ഉപവസിക്കുക എന്ന വാക്കിനർത്ഥം 'ചേർന്നു വസിക്കുക' എന്നതുതന്നെ. എപ്പോഴും ചേർന്നു വസിക്കുക. അപ്പോൾ താണ്ടിത്തീർക്കേണ്ട മരുഭൂമികളെ വിണ്ടുകീറിയ പാദങ്ങളോടെയെങ്കിലും പിന്നിടാനാവും; തീർച്ച.....

പഠിപ്പിക്കുന്നു. പ്രപഞ്ചസൃഷ്ടിയുടെ സമയത്ത് സ്രഷ്ടാവ് പ്രസരിപ്പിച്ച ശബ്ദവും പ്രകാശവുമായി അദ്ദേഹം നമ്മെ ബന്ധപ്പെടുത്തും. ആ ശബ്ദ-പ്രകാശധാരകൾ പ്രപഞ്ചസ്രഷ്ടാവിലേക്കു തന്നെ തിരികെയെത്തുന്നവയാണ്. എല്ലാ പ്രകാശവും, എല്ലാ സംഗീതവും, എല്ലാ സ്നേഹവുമായ അത്ഭുത പ്രവാഹമാണത്. ആത്മാവ് ധ്യാനത്തിലൂടെ ആ വിചിത്രധാരയുമായി ബന്ധത്തിലെത്തുമ്പോൾ അതിന് കൃത്യസംതൃപ്തിയും ആഹ്ലാദവും അനുഭവപ്പെടുന്നു. കാരണം അതൊരു സ്വയം കണ്ടെത്തലാണ്. ഏതൊരു ഭൗതിക സുഖാനുഭവത്തിൽ നിന്നുണ്ടാകുന്നതിലും വലിയസന്തോഷവും സംതൃപ്തിയുമാണ് ഈ സംസർഗ്ഗത്തിൽ നിന്നുണ്ടാകുന്നത്. ഈശ്വരോന്മുഖമായി നമ്മുടെ ശ്രദ്ധയെ തിരിച്ചുവിടുന്ന സ്നേഹത്തിന്റെ ശക്തമായ ബന്ധമാണിത്. ലൗകിക സുഖങ്ങൾക്ക് അതിന്റെ ആകർഷിണീയത ക്രമേണ കുറയുന്നതായി നാം അറിയുന്നു. നമ്മുടെ ആത്മാവ് ധ്യാനത്തിലൂടെ പരാശക്തിയുടെ പ്രകാശ-ശബ്ദധാരകളുമായി ബന്ധപ്പെടുമ്പോൾ നമുക്ക് ലബ്ധമാകുന്ന കൃതകൃത്യത നമുക്ക് മറ്റൊന്നിൽ നിന്നും കിട്ടുന്നില്ല. ആ സന്തോഷം നമ്മുടെ ആത്മാവിന് കൂടുതൽ കൂടുതൽ ആവശ്യമായിത്തോന്നുകയും ആന്തരിക ശബ്ദപ്രകാശധാരയിൽ അത് കൂടുതൽ ആകർഷകമായി അനുഭവപ്പെടുകയും ചെയ്യുന്നു. ആത്മാവ് എത്രമാത്രം ഉള്ളിലേക്ക് സഞ്ചരിക്കുന്നോ അത്രമാത്രം അധികം സന്തോഷം അതിനുണ്ടാകുന്നു. സന്തോഷം വർദ്ധിക്കുമ്പോൾ അത് കൂടുതൽ സന്തോഷാന്വേഷണത്തിന് പ്രചോദനമാകുകയും ചെയ്യുന്നു. കഴിഞ്ഞ നൂറ്റാണ്ടിലെ ഒരു പുണ്യാത്മാവായിരുന്ന സന്ത് ദർശൻ സിങ് ഇപ്രകാരം പാടി.

“പാനപാത്ര വാഹകൻ
വരുമ്പോൾ അവൻ
എന്റെ ദാഹമെല്ലാം തീർക്കുമെന്ന്
ഞാൻ ആശിച്ചു
പക്ഷേ കഷ്ടം! അയാൾ
വന്നുപോയിട്ടും എന്റെ
ദാഹം വർദ്ധിക്കുകയാണത്രേ
ഉണ്ടായത്!”

ഈശ്വരബന്ധം നമുക്ക് സാധ്യമാകുന്നെങ്കിൽ ദൈവസ്നേഹം പ്രവഹിപ്പിച്ചുകൊണ്ട് നാം ലോകത്തുകൂടി സഞ്ചരിക്കും. നാം കണ്ടുമുട്ടുന്ന ഓരോ വ്യക്തിയിലേക്കും ആ ദൈവസ്നേഹം പ്രസരിക്കും. നമ്മുടെ സാന്നിധ്യത്തിൽ ജനം ദൈവികശാന്തിയും സമാധാനവും അനുഭവിക്കും. ആ നൽവരത്തിന്റെ ഉറവിടം അവരറിയുമ്പോൾ അവരും അത് പ്രാപിക്കുവാൻ ആഗ്രഹിക്കും. ഓരോ ആത്മാവും ഈശ്വര കൂട്ടായ്മ അനുഭവിച്ചാൽ ഈ ലോകം മുഴുവൻ സന്തോഷം കൊണ്ടു നിറയും. നാമെല്ലാം സന്തോഷത്തോടെ ലോകത്ത് ജീവിക്കും. ലോകം സ്നേഹമയമാകും. അങ്ങനെ സ്വർഗ്ഗം ഭൂമിയിൽ പിറക്കും. അഥവാ ഭൂമി സ്വർഗ്ഗമായി ഭവിക്കും.

എത്ര കൂടുതൽ സമയം നാം ധ്യാനത്തിൽ ചെലവഴിക്കുന്നുവോ അത്രയും അധികം ദൈവസാന്നിധ്യം നാം അനുഭവിക്കുന്നു. അത് സാക്ഷാൽ സ്നേഹമാകുന്ന ഈശ്വരനിൽ നാം വിലയം പ്രാപിക്കുന്നതുവരെ നമ്മെ അതിലേക്ക് ആകർഷിച്ചുകൊണ്ടിരിക്കും.

